❁ വീക്ഷണം

കെ. രാജേശ്വരി

# തീവണ്ടിയുടെ കുതിപ്പും മമതയുടെ കിതപ്പും

‘അപരാജിതോ’ക്ക് ലൊക്കേഷൻ തേടിനടക്കുമ്പോഴത്തെ ഒരനുഭവം വിവരിക്കുകയാണ് സത്യജിത് റായ്: “...അൽപം നടന്നതോടെ ഗ്രാമത്തിൻെറ ഒരറ്റത്തെത്തി. അവസാനത്തെ വീടിനപ്പുറം അര മൈലോളം തരിശുനിലമായിരുന്നു. അവസാനത്തെ വീടിന് ചുറ്റുമതിലുമുണ്ടായിരുന്നു... പെട്ടെന്ന് തീവണ്ടിയുടെ ശബ്ദം കേട്ടു. വാതിലിലൂടെ മുടന്തിമുടന്തി നടന്ന് ഞാൻ തരിശുനിലത്തിനപ്പുറത്തേക്ക് നോക്കിനിന്നു. വൈകാതെ ഇടതുഭാഗത്തുനിന്ന് കുറെ മരങ്ങളുടെ പിറകിലായി ട്രെയിൻ കാണാറായി. പാളത്തിനോടു ചേർന്ന് ടെലഗ്രാഫ് തൂണുകളുണ്ടായിരുന്നു. ആകാശത്ത് കറുത്ത പുക നിറച്ചുകൊണ്ട് വണ്ടി കടന്നുപോയി. പുക മാഞ്ഞുമറഞ്ഞുപോകുന്നതുവരെ ഞാൻ അവിടെത്തന്നെ നിന്നു. എൻെറ ദേഹമാകെ കുളിരു കോരിയിട്ടു. ഒരു പുതിയ, പ്രകാശമാനമായ ആശയം മനസ്സിൽ വരുമ്പോൾ അങ്ങനെയാണ്. ഇത് അതുമല്ല. ഉജ്വല ദീപ്തി തന്നെയായിരുന്നു. ഇതുതന്നെ ദേബ് തരണിൻെറ വീട്. ‘പഥേർ പാഞ്ചാലി’യിൽ അപ്പു ട്രെയിനിൻെറ ശബ്ദം കേൾക്കാറുണ്ടായിരുന്നു. വൈകുന്നേരത്തെ മഞ്ഞിൽ മറയാറുണ്ടായിരുന്നതുകൊണ്ട് വളരെ അപൂർവമായേ ട്രെയിൻ കാണാൻ കഴിഞ്ഞിരുന്നുള്ളൂ. ഇത്തവണ തൻെറ വീട്ടിൽ നിന്നുകൊണ്ട് അവൻ തീവണ്ടി കാണും. ഗ്രാമവും അപ്പു കോളേജ് വിദ്യാഭ്യാസത്തിന് പോകുന്ന കൽക്കത്താ നഗരവുമായുള്ള ചങ്ങലക്കണ്ണിയായി തീവണ്ടിയെ ഉപയോഗിക്കാം. തനിക്കുവേണ്ടി കാത്തിരിക്കുന്ന, തന്നെയോർത്ത് വേവലാതിപ്പെടുന്ന അമ്മയുമായുള്ള ഒരു കണ്ണിയാവും ട്രെയിൻ...”

**മമതാ ബാനർജി അക്ഷരാർഥത്തിൽ പൊട്ടിത്തെറിച്ചു: ഇവിടെ ആരാണ് യഥാർഥ പ്രധാനമന്ത്രി? പ്രധാനമന്ത്രിയുടെ ഓഫീസിനെ നോക്കുകുത്തിയാക്കിയിരിക്കുന്നു, പ്രധാനമന്ത്രിയെത്തന്നെ ഒറ്റപ്പെടുത്തിയിരിക്കുന്നു. പ്രധാനമന്ത്രി ബീഹാറുകാരനാണോ? അദ്ദേഹത്തിൻെറ മണ്ഡലം ഇന്ത്യ മുഴുവനുമായിരിക്കണം. കിഴക്കൻ റെയിൽവേ വെട്ടിമുറിച്ചത് 1905ലെ ബംഗാൾ വിഭജനത്തേക്കാൾ, 1947ലെ ഇന്ത്യാ വിഭജനത്തേക്കാൾ നീചമാണ്.**



സത്യജിത് റായിക്കുശേഷം തീവണ്ടിയിൽനിന്ന് ആവേശമുൾക്കൊണ്ട ഒരു പ്രതിഭ ബംഗാളിൽ ഉണ്ടായിട്ടുണ്ടെങ്കിൽ അത് കുമാരി മമതാ ബാനർജിയാണ്. 1998-99 കാലഘട്ടത്തിൽ പാർലമെൻറിൻെറ റെയിൽവേസ് കമ്മിറ്റി ചെയർപേഴ്സനായിരിക്കുമ്പോഴാകണം ദീദിക്ക് വകുപ്പിൻെറ അപാര സാധ്യതകൾ മനസ്സിലായത്. മന്ത്രിസഭയിൽ ചേരാമോ എന്ന് അടൽജി ചോദിച്ചപ്പോൾ മമത പറഞ്ഞു: റെയിൽവേ വകുപ്പാണെങ്കിൽ നോക്കാം. അന്നുപക്ഷേ, നിതീഷ് കുമാറിനെ മാറ്റാൻ നിവൃത്തിയില്ലായിരുന്നു. മന്ത്രിസഭ തന്നെയും പതിമൂന്നാം മാസത്തിൽ അലസിപ്പോയി. 1999 ഒക്ടോബറിൽ അടൽജി മൂന്നാമതും മന്ത്രിസഭയുണ്ടാക്കിയപ്പോൾ നിതീഷിനെ കൃഷി വകുപ്പിൽ തളച്ചു; റെയിൽവേ മമതക്കുതന്നെ. ദീദി സത്യവാചകം ചൊല്ലി അധികാരമേറ്റ ഒക്ടോബർ 13ന് ബംഗാളിലാകമാനം തൃണമൂൽ കോൺഗ്രസുകാർ പടക്കംപൊട്ടിച്ചും മധുരപലഹാരം വിതരണം നടത്തിയും ആഹ്ലാദിച്ചു. റെയിലുകളെല്ലാം ബംഗാളിലേക്ക്! 2000 ഫെബ്രുവരി 25നും 2001 ഫെബ്രുവരി 26നും മമതാ ബാനർജി റെയിൽവേ ബജറ്റ് അവതരിപ്പിച്ചു. രണ്ടും പശ്ചിമബംഗാളിൻെറ സമഗ്ര വികസനം ലാക്കാക്കിയും വരാനിരിക്കുന്ന നിയമസഭാ തെരഞ്ഞെടുപ്പിനെ ഉന്നംവെച്ചും തയാറാക്കിയവയായിരുന്നു. എന്നാൽ, 2001ലെ ബജറ്റ് പാസാകും മുമ്പുതന്നെ ദീദി വഴക്കടിച്ച് മന്ത്രിസ്ഥാനം ഉപേക്ഷിച്ചു. യാത്രക്കൂലി കൂട്ടാഞ്ഞതിൻെറ ഗുണം തെരഞ്ഞെടുപ്പിൽ പ്രതിഫലിച്ചില്ലതാനും. മാനംവെടിഞ്ഞും ദേശീയ ജനാധിപത്യ സഖ്യത്തിലേക്ക് തിരിച്ചുവന്നതുതന്നെ റെയിൽവേ വകുപ്പ് മോഹിച്ചാണ്. മമതയെ മന്ത്രിസഭയിലെടുക്കാൻ വാജ്പേയിക്ക് മനസ്സാണ്- പക്ഷേ, റെയിൽവേ വകുപ്പു മാത്രം ചോദിക്കരുത്. അവിടെ അദ്വാനിയുടെ പിന്തുണയോടെ നിതീഷ് തമ്പടിച്ചിരിക്കയാണ്.



ദേവഗൗഡയുടെ കാബിനറ്റിൽ റെയിൽവേ വകുപ്പ് കൈയാളിയ രാംവിലാസ് പാസ്വാനാണ് ആറ് പുതിയ റെയിൽവേ മേഖലകളുണ്ടാക്കാനുള്ള പരിപാടി ആവിഷ്കരിച്ചത്. ഭുവനേശ്വർ കേന്ദ്രമാക്കി കിഴക്കൻ തീര റെയിൽവേ, ഹുബ്ലി ആസ്ഥാനമാക്കി ദക്ഷിണ-പശ്ചിമ റെയിൽവേ, ജബൽപൂരിൽ പശ്ചിമ-മധ്യ റെയിൽവേ, അലഹബാദിൽ ഉത്തര-മധ്യ റെയിൽവേ, ജയ്പൂരിൽ ഉത്തര-പശ്ചിമ റെയിൽവേ, ഹാജിപൂർ കേന്ദ്രമാക്കി പൂർവ കേന്ദ്ര റെയിൽവേ (പാസ്വാൻജിയുടെ നിയോജക മണ്ഡലമാണ് ഹാജിപൂർ). ഗൗഡയുടെയും ഗുജ്റാലിന്റെയും മന്ത്രിസഭകൾ അൽപായുസ്സാകയാൽ പാസ്വാന് ലക്ഷ്യം നേടാനായില്ല. അദ്ദേഹത്തിന് പിന്നീടൊരിക്കലും റെയിൽവേ വകുപ്പ് കിട്ടിയതുമില്ല.

2001 മാർച്ച് 15ന് മമതാ ബാനർജി മന്ത്രിസ്ഥാനം ഉപേക്ഷിച്ചുപോയപ്പോഴാണ് നിതീഷ് കുമാറിന് റെയിൽവേ വകുപ്പ് തിരിച്ചുകിട്ടിയത്. പാസ്വാനേക്കാൾ വലിയ ബീഹാറുകാരനാണ് നിതീഷ്. ബംഗാളിലേക്ക് അനുവദിച്ച തീവണ്ടികൾ പലതും ബീഹാറിലേക്ക് തിരിച്ചുവിടാൻ പിന്നെ താമസമേതുമുണ്ടായില്ല. മമതാ ബാനർജി തിരിച്ചുവന്നിട്ടും റെയിൽവേ വകുപ്പ് തിരിച്ചുകൊടുത്തതുമില്ല. അദ്വാനിജിയുടെ ഉറച്ച പിന്തുണ കൂടിയായപ്പോൾ ഒരു കൈപയറ്റാൻതന്നെ തുനിഞ്ഞു, നിതീഷ് ഭയ്യ. ഹാജിപൂർ കേന്ദ്രമാക്കി പൂർവ കേന്ദ്ര റെയിൽവേയും ജയ്പൂർ കേന്ദ്രമാക്കി ഉത്തര-പശ്ചിമ റെയിൽവേയും ഒക്ടോബർ 1നും മറ്റ് നാല് മേഖലകൾ വരുന്ന ഏപ്രിൽ 1ാം തീയതിയും നിലവിൽ വരും എന്ന് നിതീഷ് പ്രഖ്യാപിച്ചു.

കേന്ദ്ര തീരുമാനമറിഞ്ഞ് രാജസ്ഥാൻ മുഖ്യമന്ത്രി സന്തോഷം പ്രകടിപ്പിച്ചു; ബീഹാർ മുഖ്യൻ ലാലുപ്രസാദിനു പോലും നിതീഷിനെ അഭിനന്ദിക്കേണ്ടതായി വന്നു. ബി.ജെ.പിയുടെ പിന്തുണ ഉറപ്പാക്കിയതിനോടൊപ്പം ചന്ദ്രബാബു നായിഡുവിനെ വശത്താക്കാനും നയകോവിദനായ നിതീഷിന് സാധിച്ചു. കർണാടക, ഒറീസ സംസ്ഥാനങ്ങളും കേന്ദ്രത്തിന്റെ തീരുമാനത്തോട് യോജിച്ചു. ബംഗാൾ, ബംഗാൾ മാത്രം പ്രതിഷേധിച്ചു. കാരണം, കൊൽക്കത്ത ആസ്ഥാനമായുള്ള കിഴക്കൻ റെയിൽവേ വെട്ടിമുറിക്കപ്പെടും.

ജൂലൈ 30ന് പാർട്ടി ഭേദമന്യേ ബംഗാളിൽനിന്നുള്ള അംഗങ്ങൾ പാർലമെന്റിൽ ബഹളമുണ്ടാക്കി. ലോക്സഭയിൽ കോൺഗ്രസിലെ പ്രിയരഞ്ജൻ ദാസ് മുൻഷിയും

**മന്ത്രിസഭ തന്നെയും പതിമൂന്നാം മാസത്തിൽ അലസിപ്പോയി. 1999 ഒക്ടോബറിൽ അടൽജി മൂന്നാമതും മന്ത്രിസഭയുണ്ടാക്കിയപ്പോൾ നിതീഷിനെ കൃഷി വകുപ്പിൽ തള്ളു; റെയിൽവേ മമതക്കുതന്നെ. ദീദി സത്യവാചകം ചൊല്ലി അധികാരമേറ്റ ഒക്ടോബർ 13ന് ബംഗാളിലാകമാനം തൃണമൂൽ കോൺഗ്രസുകാർ പടക്കംപൊട്ടിച്ചും മധുരപലഹാരം വിതരണം നടത്തിയും ആഹ്ലാദിച്ചു. റെയിലുകളെല്ലാം ബംഗാളിലേക്ക്! 2000 ഫെബ്രുവരി 25നും 2001 ഫെബ്രുവരി 26നും മമതാ ബാനർജി റെയിൽവേ ബജറ്റ് അവതരിപ്പിച്ചു.**

രാജ്യസഭയിൽ സി.പി.എമ്മിലെ സരളാ മഹേശ്വരിയുമാണ് പ്രശ്നം ഉന്നയിച്ചത്. കിഴക്കൻ റെയിൽവേ വെട്ടിമുറിച്ചത് സങ്കുചിത രാഷ്ട്രീയംവെച്ചാണെന്നും ഇന്ത്യയുടെ ഫെഡറലിസത്തോടുള്ള വെല്ലുവിളിയാണെന്നും അവർ ആരോപിച്ചു. ബീഹാറിൽനിന്നും ഒറീസയിൽനിന്നുമുള്ള അംഗങ്ങൾ ഏറ്റുപിടിച്ചു; സഭ ബഹളത്തിൽ മുങ്ങി. തൃണമൂൽ കോൺഗ്രസ് അംഗങ്ങൾ വാക്കൗട്ട് നടത്തി.

മമതാ ബാനർജി അക്ഷരാർഥത്തിൽ പൊട്ടിത്തെറിച്ചു: ഇവിടെ ആരാണ് യഥാർഥ പ്രധാനമന്ത്രി? പ്രധാനമന്ത്രിയുടെ ഓഫീസിനെ നോക്കുകുത്തിയാക്കിയിരിക്കുന്നു, പ്രധാനമന്ത്രിയെത്തന്നെ ഒറ്റപ്പെടുത്തിയിരിക്കുന്നു. പ്രധാനമന്ത്രി ബീഹാറുകാരനാണോ? അദ്ദേഹത്തിന്റെ മണ്ഡലം ഇന്ത്യ മുഴുവനുമായിരിക്കണം. കിഴക്കൻ റെയിൽവേ വെട്ടിമുറിച്ചത് 1905ലെ ബംഗാൾ വിഭജനത്തേക്കാൾ, 1947ലെ ഇന്ത്യാ വിഭജനത്തേക്കാൾ നീചമാണ്. ജോർജ് ഫെർണാണ്ടസ് എന്നെ വിളിച്ച് കേന്ദ്ര മന്ത്രിസഭയിൽ ചേരാൻ ആവശ്യപ്പെട്ടതാണ്. ഞാൻ നിരാകരിച്ചു. 45 രൂപ വിലയുള്ള പാദരക്ഷകളാണ് ഞാൻ ധരിക്കുന്നത്. അതിലും വിലകുറഞ്ഞതാണ് എനിക്ക് മന്ത്രിസ്ഥാനം...

'റെയിൽവേ നയം പുനഃപരിശോധിക്കാൻ ജൂലൈ 31 മുതൽ 12 ദിവസത്തെ സമയം അനുവദിച്ചു മമതാ ദീദി. അല്ലാത്തപക്ഷം ഉപരാഷ്ട്രപതി തെരഞ്ഞെടുപ്പ് തങ്ങൾ ബഹിഷ്കരിക്കുമെന്നും ദേശീയ ജനാധിപത്യ സഖ്യം ഉപേക്ഷിക്കാനും മടിക്കില്ലെന്നും ദീദി മുന്നറിയിപ്പ് നൽകി.

ആഗസ്റ്റ് 5ാം തീയതി തൃണമൂൽ കോൺഗ്രസ് ബംഗ്ലാ ബന്ദ് നടത്തി. നഗരങ്ങളിൽ ഗതാഗതം തടസ്സപ്പെട്ടു. സർക്കാർ ഓഫീസുകളിൽ ഹാജർ നില മോശമായിരുന്നു. ഗ്രാമങ്ങളെ ബന്ദ് ബാധിച്ചില്ല. തോട്ടങ്ങളും ഖനികളും തുറമുഖവും പതിവുപോലെ പ്രവർത്തിച്ചു. "ബന്ദുകൊണ്ട് എന്തു നേടിയെന്ന് അത് നടത്തിയവർക്കേ അറിയൂ" - ബംഗാൾ മുഖ്യമന്ത്രി സഖാവ് ബുദ്ധദേവ് ഭട്ടാചാര്യ ആത്മഗതം ചെയ്തു. ഗോധ്രയിൽ തീവണ്ടിക്ക് തീപ്പിടിച്ചത് ബോഗിക്കകത്തുനിന്നാണെന്ന സത്യം മൂടിവെക്കുന്നതി



ൻെറ പ്രത്യുപകാരമായാണ് പ്രധാനമന്ത്രിയും ഉപപ്രധാനമന്ത്രിയും കിഴക്കൻ റെയിൽവേ വിഭജനത്തിന് സമ്മതിക്കുന്നതെന്ന ആരോപണം മമത ആവർത്തിച്ചു.

ആഗസ്റ്റ് 12ാം തീയതി നടന്ന ഉപരാഷ്ട്രപതി തെരഞ്ഞെടുപ്പ് തൃണമൂൽ കോൺഗ്രസ് അംഗങ്ങൾ ബഹിഷ്കരിച്ചു. അന്ന് മമതയുടെ നേതൃത്വത്തിൽ പാർട്ടി പ്രവർത്തകർ ദൽഹിയിൽ ധർണ നടത്തി. 13 ാം തീയതി തൃണമൂൽ കോൺഗ്രസ് എൻ.ഡി.എ വിട്ടു. കിഴക്കൻ റെയിൽവേ വിഭജന കാര്യത്തിൽ തങ്ങൾക്കു കൂടി സ്വീകാര്യമായ തീരുമാനമുണ്ടാകാതെ സഖ്യത്തിലേക്ക് മടക്കമില്ല എന്നാണ് മങ്കയിൻ ശപഥം. എന്നാൽ, ദേശീയ ജനാധിപത്യ സഖ്യത്തിനുള്ള പ്രശ്നാധിഷ്ഠിത പിന്തുണ തുടരുകയും ചെയ്യും.

ഇന്ത്യാ ഉപഭൂഖണ്ഡത്തിൽ, മറ്റേതൊരു പ്രദേശത്തേക്കാളും സമ്പന്നവും വൈവിധ്യപൂർണവുമാണ് ബംഗാളിൻെറ സാംസ്കാരിക-രാഷ്ട്രീയ ഭൂമിക. ബ്രിട്ടീഷ് സാമ്രാജ്യത്തിൻെറ അസ്തിവാരമുറച്ചത് ബംഗാളിലായിരുന്നു. ഹിന്ദു നവോത്ഥാനത്തിൻെറ കാഹളധ്വനി ആദ്യം മുഴങ്ങിയതും അവിടെനിന്നുതന്നെ. റാംമോഹൻ റോയ്, ഈശ്വരചന്ദ്ര വിദ്യാസാഗർ, സ്വാമി വിവേകാനന്ദൻ, മൈക്കൽ മധുസൂദൻ ദത്ത്, സർ അശുതോഷ് മുഖർജി, ജഗദീശ് ചന്ദ്രബോസ്, മേഘനാഥ സാഹ, രബീന്ദ്രനാഥ ടാഗോർ, നസ്രുൾ ഇസ്ലാം, ബങ്കിംചന്ദ്ര ചാറ്റർജി, താരാശങ്കർ ബാനർജി, നന്ദലാൽ ബോസ്, ജമിനി റോയ്, രാംകിങ്കർ, സത്യജിത് റായ്, ഋത്വിക് ഘട്ടക്, പങ്കജ് മല്ലിക്, സലിൽ ചൗധരി, അമർത്യ സെൻ- അങ്ങനെ എത്രയോ പ്രതിഭാധനർ.

ദേശീയ പ്രസ്ഥാനത്തിന് ബംഗാളിൻെറ സംഭാവന പരിശോധിച്ചാലോ? സുരേന്ദ്രനാഥ ബാനർജിയെപ്പോലെയും ചിത്തരഞ്ജൻ ദാസിനെപ്പോലെയുമുള്ള മിതവാദികൾ, ബിപിൻ ചന്ദ്രപാൽ, സുഭാഷ്ചന്ദ്രബോസ് തുടങ്ങിയ തീവ്രവാദികൾ, റാഷ്ബിഹാരി ബോസ്, അരവിന്ദഘോഷ് മുതലായ ഉഗ്രവാദികൾ, പിന്നെ സൂര്യസെൻ, ഖുദിറാം ബോസ്, പ്രീതിലത എന്നിങ്ങനെ അത്യുഗ്രവാദികൾ. മുസ്ലിംലീഗിൽ ഫസലുൾഹഖ്, എസ്.എച്ച്. സുഹ്റവർദി; ഹിന്ദു മഹാസഭയുടെ പരമോന്നത നേതാവും ഭാരതീയ ജനസംഘത്തിൻെറ സ്ഥാപകനുമായിരുന്ന ശ്യാമപ്രസാദ് മുഖർജി.

ബംഗാളിൻെറ ചുവപ്പൻ പാരമ്പര്യവും ഉജ്ജ്വലമാണ്. ഭരണഘടനാ അസംബ്ലിയിലെ ഏക കമ്യൂണിസ്റ്റ് അംഗം ബംഗാളിൽനിന്നായിരുന്നു- സോമനാഥ് ലാഹിരി. പിന്നീട് ഭൂപേശ് ഗുപ്ത, ഹിരൺ മുഖർജി, ഇന്ദ്രജിത് ഗുപ്ത, ജ്യോതിർമയി ബസു, സോമനാഥ ചാറ്റർജി എന്നിങ്ങനെ അതിപ്രഗല്ഭരായ പാർലമെൻേററിയന്മാരുടെ നിരതന്നെയുണ്ടായി. അവിഭക്ത കമ്യൂണിസ്റ്റ് പാർട്ടി ജനറൽ സെക്രട്ടറിയായിരുന്ന അജയ് ഘോഷ്, അതുല്യനായ സംഘാടകൻ പ്രമോദ് ദാസ് ഗുപ്ത. ഹരേകൃഷ്ണ കോനാർ, സമർ മുഖർജി, ജതിൻ ചക്രവർത്തി തുടങ്ങി പിന്നെയും എത്രയോ നേതാക്കൾ. വസന്തത്തിൻെറ ഇടിമുഴക്കത്തിന് കാതോർത്തവർ- ചാരു മജുംദാർ, കനുസന്യാൽ- വേറെയും. ഇതൊക്കെയാണെങ്കിലും

നക്ഷത്രതാരാഗ്രഹസംകുലാപി
ജ്യോതിഷ്മതീ ചന്ദ്രമസൈവ രാത്രി:

എന്ന കവിവചനം അന്വർഥമാകുന്നത് മറ്റൊരാളുടെ കാര്യത്തിലാണ് -ജ്യോതിബസു.

1914 ജൂലൈ 8ാം തീയതി കൊൽക്കത്തയിലാണ് ബസുവിൻെറ ജനനം. പിതാവ് അതീവ സമ്പന്നനായ ഭിഷഗ്വരൻ, ബംഗാളി ഭദ്രാലോകിൻെറ യഥാർഥ പ്രതിനിധി. ജെസ്യൂട്ടു പാതിരിമാർ നടത്തിയിരുന്ന സ്കൂളിലായിരുന്നു പ്രാഥമിക വിദ്യാഭ്യാസം; ഉപരിപഠനം പിതാവിൻെറ അന്തസ്സിനൊത്തവിധം ഇംഗ്ലണ്ടിൽ. മിഡിൽ ടെമ്പിളിൽനിന്ന് ബാർ-അറ്റ് ലോ പാസായ ബസുവിന് കൊൽക്കത്താ ഹൈക്കോടതിയിൽ പ്രാക്ടീസ് ചെയ്യാമായിരുന്നു. അല്ലെങ്കിൽ സിവിൽ സർവീസിൽ പ്രവേശിക്കാമായിരുന്നു. അദ്ദേഹത്തിനു പക്ഷേ രാഷ്ട്രീയത്തിലാണ് കമ്പം കയറിയത്- അതും കമ്യൂണിസ്റ്റ് പാർട്ടിയിൽ. കോൺഗ്രസുകാരായി, പിന്നെ കോൺഗ്രസ് സോ

ഷ്വലിസ്റ്റായി ഏറ്റവുമൊടുവിൽ കമ്യൂണിസ്റ്റുകാരായവരാണ് നമ്മുടെ ഇ.എം.എസും എ.കെ.ജിയും കെ.സി. ജോർജുമൊക്കെ. എന്നാൽ, ജ്യോതിബസു അങ്ങനെയല്ല. ഹാരി പോളിറ്റും രജനീ പാമേദത്തും കത്തിനിന്ന ബ്രിട്ടീഷ് കമ്യൂണിസ്റ്റ് പാർട്ടിയിലായിരുന്നു ബസുവിൻെറ അരങ്ങേറ്റം.

1946ൽ ബംഗാൾ നിയമസഭാംഗമായയാളാണ് ജ്യോതിബസു. അതിഭയങ്കരമായ കള്ളവോട്ടും ബൂത്തുപിടിത്തവും നടന്ന 1972ലൊഴിച്ച്, 1996 വരെ എല്ലാ തെരഞ്ഞെടുപ്പിലും വിജയിച്ചു. 1952-67 കാലത്ത് പ്രതിപക്ഷ നേതാവ്, 1967-71 കാലഘട്ടത്തിൽ ഉപമുഖ്യമന്ത്രി, 1977 മുതൽ 2000 വരെ മുഖ്യമന്ത്രി. തുടർച്ചയായി അഞ്ച് തെരഞ്ഞെടുപ്പുകളിൽ ഇടതുമുന്നണിയെ നയിച്ചു, അഞ്ചിലും വൻ വിജയം നേടുകയും ചെയ്തു. 1996ൽ പ്രധാനമന്ത്രി സ്ഥാനത്തിൻെറ വക്കോളമെത്തി ജ്യോതിബസു. ദേശീയ മുന്നണി കക്ഷികൾക്കൊക്കെ അഭിമതനായിരുന്നെങ്കിലും സ്വന്തം പാർട്ടിക്കാർ പാരപണിതു. അത്രക്കായോ ജ്യോതിബസു എന്ന് സഖാവ് നമ്പൂതിരിപ്പാടിന് തോന്നി. അതുതന്നെ സുർജിതിനും തോന്നി. ബസുവിൻെറ കാര്യം കുന്തം. 'ചരിത്രപരമായ വിഡ്ഢിത്തം' എന്ന വളരെ പാർലമെൻററിയായ പദപ്രയോഗത്തിലൊതുങ്ങി ബസുവിൻെറ പ്രതികരണം.

പശ്ചിമബംഗാളിനെ മാർക്സിസ്റ്റ് ദുർഭരണത്തിൽനിന്ന് മോചിപ്പിക്കാൻ ഇന്ദിരാജിയും മകൻ രാജീവും ശ്രമിക്കാഞ്ഞിട്ടല്ല. 1980ലെ ഇന്ദിരാതരംഗം ബംഗാളിൽ ഏശിയില്ല. 1984ലെ സഹതാപ തരംഗവും തഥൈവ. 1987ലെ നിയമസഭാ തെരഞ്ഞെടുപ്പു വേളയിൽ രാജീവ് ഗാന്ധി ബംഗാളിൽചെന്ന് കാടിളക്കി: "ജ്യോതിബസുവിന് വയസ്സ് 73 ആയില്ലേ, ഇനി മാറിക്കൂടേ? യുവാക്കൾക്കും ഒരവസരം കിട്ടട്ടെ." 1972-77 കാലത്തെ കോൺഗ്രസ് ഭരണത്തിൻെറ മധുരസ്മരണകൾ വോട്ടർമാരുടെ മനസ്സിൽനിന്ന് മാഞ്ഞിരുന്നില്ല എന്ന് ഫലം വ്യക്തമാക്കി. സി.പി.എമ്മിന് കിട്ടിയത് 187 സീറ്റ്, ഘടകകക്ഷികൾക്കെല്ലാം കൂടി 64; കോൺഗ്രസിന് 40, എസ്.യു.സി.ഐക്ക് 2, മുസ്ലിംലീഗിന് 1. മിക്കവാറും എല്ലാ തെരഞ്ഞെടുപ്പിലും വോട്ടിൻെറ ശതമാനവും സീറ്റുകളുടെ എണ്ണവും മാറ്റമില്ലാതെ തുടർന്നു. ബംഗാൾ കീഴടക്കാമെന്ന വ്യാമോഹമൊന്നും നരസിംഹറാവുവോ സീതാറാം കേസരിയോ വെച്ചുപുലർത്തിയിരുന്നുമില്ല.

കോൺഗ്രസിൽ നേതാക്കൾക്ക് ഒരു ക്ഷാമവുമില്ല. സിദ്ധാർഥ ശങ്കർ റായേപ്പോലെ സടകൊഴിഞ്ഞ സിംഹങ്ങൾ, പ്രണബ് മുഖർജിയെപ്പോലെ പല്ലില്ലാത്ത വ്യാഘ്രങ്ങൾ, ഇരുന്നിടത്തുനിന്നെഴുന്നേൽക്കാൻ പരസഹായം വേണ്ട ഗനിഖാൻ ചൗധരിയെപ്പോലുള്ള കൊലകൊമ്പന്മാർ, പിന്നെ സോമൻ മിത്രയെയും പ്രിയരഞ്ജൻ ദാസ് മുൻഷിയെയും പോലുള്ള ദല്ലുകങ്ങൾ. എത്ര നേതാക്കന്മാരുണ്ടോ അത്രയും ഗ്രൂപ്പുമുണ്ട്. ഓരോ ഗ്രൂപ്പിൻെറയും മുഖ്യലക്ഷ്യം എതിർ ഗ്രൂപ്പുകൾക്ക് പാരപണിയുക; ഏക പരിപാടി ഹൈക്കമാൻറിനെ പ്രീണിപ്പിക്കുക. ഈ ദുഃസ്ഥിതിക്കെതിരെ പടവെട്ടിയ ഒറ്റയാൾ പട്ടാളം- മമതാ ബാനർജി.

1955 ജനുവരി 5ാം തീയതി കൊൽക്കത്തയിലാണ് മമതയുടെ ജനനം. കൊൽക്കത്ത സർവകലാശാലയിൽനിന്ന് എം.എ, ബി.എഡ്, എൽ.എൽ.ബി ബിരുദങ്ങൾ നേടി. യൂത്ത് കോൺഗ്രസിലൂടെ രാഷ്ട്രീയത്തിൽ പ്രവേശിച്ചു. 1980ലെ പിളർപ്പുകാലത്ത് ഇന്ദിരാ പക്ഷത്ത് നിന്നു. മഹിളാ കോൺഗ്രസിൻെറ സംസ്ഥാന ജനറൽ സെക്രട്ടറിയായി പ്രവർത്തിച്ചു. 1984ലെ പാർലമെൻറ് തെരഞ്ഞെടുപ്പിൽ ജാദവ്പൂർ മണ്ഡലത്തിലായിരുന്നു പുത്തരിയങ്കം. അത്തവണ തെരഞ്ഞെടുപ്പ് ഗോദയിൽ മലർന്നടിച്ചുവീണത് സി.പി.എമ്മിൻെറ ഹെവിവെയിറ്റ് താരം സോമനാഥ് ചാറ്റർജി. മാർക്സിസ്റ്റുകാർ ഞെട്ടി. കോൺഗ്രസുകാരും ഞെട്ടി. അങ്ങനെ മമത എന്ന താരം ഉദിച്ചു. പാർലമെൻറിനകത്തും പുറത്തും മമത മാർക്സിസ്റ്റുകാർക്കെതിരെ തീതുപ്പി. 1987ൽ അവർ അഖിലേന്ത്യാ യൂത്ത് കോൺഗ്രസ് ജനറൽ സെക്രട്ടറിയായി നാമനിർദേശം ചെയ്യപ്പെട്ടു.

1989ലെ തെരഞ്ഞെടുപ്പിൽ സോമനാഥ് ചാറ്റർജി ജാദവ്പൂരിൽ നിന്നില്ല. സഖാവ് കൂടുതൽ സുരക്ഷിതമായ ഭോൽപൂരിൽ ചേക്കേറി. അത്തവണ മമതാ ബാനർജി സി.പി.എമ്മിലെ മാലിനി ഭട്ടാചാര്യയോട് തോറ്റു. തെരഞ്ഞെടുപ്പ് പരാജയംകൊണ്ടും അവരുടെ പെരുമാറ്റത്തിന് മയമുണ്ടായില്ല, വാക്കുകളുടെ മൂർച്ചയും കുറഞ്ഞില്ല. 1990ൽ സംസ്ഥാന യൂത്ത് കോൺഗ്രസ് അധ്യക്ഷയായി. 1991ലെ തെരഞ്ഞെടുപ്പാകുമ്പോഴേക്കും മമതയും ജാദവ്പൂർ ഉപേക്ഷിച്ചു. അവർ കൊൽക്കത്ത സൗത്തിൽ അങ്കംകുറിച്ചു. സഹതാപതരംഗത്തിൻെറ സഹായമില്ലാതെതന്നെ (രാജീവ്ഗാന്ധി കൊല്ലപ്പെടുംമുമ്പുതന്നെ ബംഗാളിൽ പോളിംഗ് കഴിഞ്ഞിരുന്നു) നല്ല ഭൂരിപക്ഷം നേടി വിജയിച്ചു. 1991-93 കാലത്ത് മാനവശേഷി വകുപ്പിൽ സ്പോർട്സ് യുവജനക്ഷേമ വകുപ്പുകളുടെ ചുമതലയോടെ സഹമന്ത്രിയായി പ്രവർത്തിച്ചു. 1996ൽ കൊൽക്കത്ത സൗത്തിൽനിന്നുതന്നെ വീണ്ടും പാർലമെൻറിലേക്ക് ജയിച്ചു.



റെയിൽവേ വകുപ്പു കിട്ടാതെ കേന്ദ്രമന്ത്രിസഭയിൽ ചേരില്ല, കിഴക്കൻ റെയിൽവേ വിഭജിക്കുന്നപക്ഷം ദേശീയ ജനാധിപത്യ സഖ്യത്തിൽ തുടരില്ല എന്നൊക്കെയുള്ള മമതയുടെ പ്രഖ്യാപനങ്ങൾ തൃണമൂൽ കോൺഗ്രസിനകത്ത് കലാപത്തിനു വഴിമരുന്നിട്ടിരിക്കുന്നു.

വിജയലക്ഷ്മി പണ്ഡിറ്റ് മുതൽ പത്മജാ വേണുഗോപാൽ വരെയുള്ള കോൺഗ്രസ് വനിതാ നേതാക്കളിൽനിന്നൊക്കെ വ്യത്യസ്തയാണ് മമതാ ബാനർജി. ഏതെങ്കിലും നേതാവിൻെറ മകൾ/സഹോദരി/ഭാര്യ എന്നീ നിലക്ക് നേതാക്കികളായവരാണ് അധികം പേരും. മമതയാണെങ്കിൽ അവിവാഹിത, ഏകാന്തപഥിക. കൊൽക്കത്തയിലെ ഹരീഷ് ചാറ്റർജി സ്ട്രീറ്റിലെ കൊച്ചുവീട്ടിൽ ഒറ്റക്ക് താമസിക്കുന്നു. ഏറ്റവും നിരാർഭാടവും ലളിതവുമായ ജീവിതം. കൈയിൽ വളയില്ല, കാലിൽ കൊലുസില്ല, മെയ്യിലലങ്കാരമൊന്നുമില്ല, നെറ്റിയിലൊരു സിന്ദൂരപ്പൊട്ടുപോലും പതിവില്ല. സൗന്ദര്യസം



വർധക വസ്തുക്കളുടെയും സുഗന്ധ തൈലങ്ങളുടെയും കാര്യം പറയാനുമില്ല. പരുക്കൻ ഖദർസാരിയാണ് വേഷം. അതും വെള്ളമാത്രം, നിറപ്പകിട്ട് പാടില്ല.

ബംഗാളിലെ കമ്യൂണിസ്റ്റ് ഭരണം പിഴുതെറിയണം, ചുവപ്പന്മാരെ പിതൃഭൂമിയായ ചൈനയിലേക്കയക്കണം എന്നതാണ് മമതയുടെ ജീവിതലക്ഷ്യം. എന്തുചെയ്യാം? ബംഗാളിലെ ഒരു കോൺഗ്രസ് നേതാവിനുമില്ല ഇക്കാര്യത്തിൽ നിർബന്ധബുദ്ധി. 1996ൽ മാർക്സിസ്റ്റ് പിന്തുണയോടെ കേന്ദ്രത്തിൽ ഐക്യമുന്നണി സർക്കാറുണ്ടാക്കിയതോടെ മമതക്ക് ഈർഷ്യ വർധിച്ചു. മാർക്സിസ്റ്റുകാർ പിന്തുണക്കുന്നതും സി.പി.ഐ പങ്കാളിത്തം വഹിക്കുന്നതുമായ സർക്കാറിന് കോൺഗ്രസ് പിന്തുണ നൽകുകയോ? ഒരിക്കലും പാടില്ല. 1997 ജൂലൈ 21ന് മമതയുടെ ഗ്രൂപ്പുകാർ കൊൽക്കത്തയിൽ അതിഗംഭീരമായ റാലി നടത്തി. പി.സി.സി പ്രസിഡൻറ് സോമൻ മിത്രയെ ഉള്ളഴിഞ്ഞ് പ്രോൽസാഹിപ്പിച്ചിരുന്ന സീതാറാം കേസരിക്കുള്ള താക്കീതായിരുന്നു അത്. കേസരി ദൂതന്മാരായി ജിതേന്ദ്ര പ്രസാദിനെയും അഹമ്മദ് പട്ടേലിനെയും അയച്ചു. ഫലമുണ്ടായില്ല. ക്വിറ്റിന്ത്യാ ദിനമായ ആഗസ്റ്റ് 8ന് അഖിലേന്ത്യാ തൃണമൂൽ കോൺഗ്രസ് പിറന്നു.

കേസരിയുടെ സ്ഥാനത്ത് സോണിയ വന്നിട്ടും മമത വഴങ്ങിയില്ല. 1998ലെ ഇടക്കാല തെരഞ്ഞെടുപ്പിൽ തൃണമൂൽ കോൺഗ്രസ് ബി.ജെ.പിയുമായി ധാരണയുണ്ടാക്കി. തൃണമൂൽ കോൺഗ്രസിനുള്ള മുസ്‌ലിം പിന്തുണയെ ബി.ജെ.പി ബാന്ധവം പ്രതികൂലമായി ബാധിച്ചാലോ എന്ന ഭയംകൊണ്ടാണ് പരസ്യമായ സഖ്യമുണ്ടാക്കാഞ്ഞത്. ഏതായാലും സംഗതി ഏറ്റു. തൃണമൂൽ കോൺഗ്രസ് ഏഴിടത്തും ബി.ജെ.പി ഒന്നിലും വിജയിച്ചു. ഇടതുമുന്നണിക്ക് 33 സീറ്റ് കിട്ടി; എ.ബി.എ. ഗനിഖാൻ ചൗധരി മാൾഡ സീറ്റ് നിലനിറുത്തിയതായിരുന്നു സോണിയാ കോൺഗ്രസിൻെറ ആശ്വാസ ജയം. കൊൽക്കത്ത സൗത്തിൽ മമതാ ബാനർജി പുഷ്പം പോലെ ജയിച്ചു. തൃണമൂൽ നേതാക്കളായ സുദീപ് ബന്ദോപാധ്യായ കൊൽക്കത്ത നോർത്ത്‌വെസ്റ്റിലും അജിത് പാഞ്ച കൊൽക്കത്ത നോർത്ത് ഈസ്റ്റിലും വിക്രം സർക്കാർ ഹൗറയിലും വെന്നിക്കൊടി നാട്ടി. ജാദവ്പൂരിൽ കൃഷ്ണബോസ് (തൃണമൂൽ) വിജയിച്ചു. ശ്യാമപ്രസാദ് മുഖർജിക്ക് (1952) ശേഷം ഒരു ജനസംഘക്കാരൻ ബംഗാളിൽനിന്ന് ലോക്സഭയിലെത്തി. ബി.ജെ.പി സംസ്ഥാന അധ്യക്ഷൻ തപൻ സിക്ദാർ. 1.36 ലക്ഷം വോട്ടിൻെറ ഭൂരിപക്ഷത്തോടെയാണ് ഡംഡം മണ്ഡലത്തിൽനിന്ന് സിക്ദാർ വിജയിച്ചത്.

തൃണമൂൽ കോൺഗ്രസ് മന്ത്രിസഭയിൽ ചേരുകയുണ്ടായില്ല. (റെയിൽവേ വകുപ്പു കിട്ടിയാൽ ചേരാം എന്ന അഭിപ്രായം പിന്നീടുണ്ടായി എങ്കിലും) ഗുജറാത്തിൽ ക്രിസ്ത്യാനികൾക്കുനേരെ നടന്ന അക്രമങ്ങളിലും ഗ്രഹാംസ്റ്റെയിൻസിനെ ചുട്ടുകൊന്ന പ്രശ്നത്തിലുമൊക്കെ മമത കഠിനമായി പ്രതിഷേധിച്ചു. വനിതാ സംവരണബിൽ പാസാക്കുന്നതിലുള്ള അലംഭാവത്തെ അപലപിച്ചു. (ബിൽ കീറിയെറിയാൻ തുനിഞ്ഞ ആർ.ജെ.ഡി അംഗത്തെ കൈയേറ്റം ചെയ്യാനും മടിച്ചില്ല). റീതാവർമയെ ഡെപ്യൂട്ടി സ്പീക്കർ സ്ഥാനത്തേക്കു ബി.ജെ.പി നിർദേശിച്ചപ്പോൾ ചെറുത്തുതോൽപിച്ചതും കോൺഗ്രസിലെ പി.എം. സഈദിന് തൽസ്ഥാനം നേടിക്കൊടുത്തതും മമതാ ബാനർജി തന്നെ. ഇതൊക്കെയാണെങ്കിലും പ്രധാന പ്രശ്നങ്ങളിലൊക്കെ അവർ വാജ്പേയിയെ പിന്താങ്ങി. അവിശ്വാസ പ്രമേയ ചർച്ചാ വേളയിലും തൃണമൂൽ കോൺഗ്രസ് ബി.ജെ.പിക്കൊപ്പം ഉറച്ചു നിന്നു.

1999 ലെ തെരഞ്ഞെടുപ്പാകുമ്പോഴേക്കും തൃണമൂൽ കോൺഗ്രസ് ദേശീയ ജനാധിപത്യ സഖ്യത്തിൽ പൂർണ അംഗമായി. തെരഞ്ഞെടുപ്പുഫലം വളരെ പ്രോൽസാഹനജനകമായിരുന്നു. ഇടതുമുന്നണിയുടെ സീറ്റുകൾ 29 ആയി കുറഞ്ഞു. തൃണമൂലിൻേറത് എട്ടും ബി.ജെ.പിയുടേത് രണ്ടും കോൺഗ്രസിൻേറതു മൂന്നുമായി വർധിച്ചു. പശ്ചിമബംഗാളിലെ ഏറ്റവും ഉയർന്ന ഭൂരിപക്ഷമാണ് കൊൽക്കത്താ സൗത്തിൽ മമതാ ബാനർജിക്കു ലഭിച്ചത് –2.14 ലക്ഷം. ഇടതുമുന്നണിയുടെ സീറ്റുകളിൽ മാത്രമല്ല, ഭൂരിപക്ഷത്തിലും കുറവുണ്ടായി. 1998 ൽ മിഡ്നാപൂരിൽനിന്ന് 2,75,419 വോട്ടിനു ജയിച്ച ഇന്ദ്രജിത് ഗുപ്തക്ക് 1999 ൽ 28,773 വോട്ടിൻെറ ഭൂരിപക്ഷമേ കിട്ടിയുള്ളൂ. പാൻസ്കുരയിൽ ഗീതാ മുഖർജിയുടെ ഭൂരിപക്ഷം 1,79,543 ൽനിന്ന് 46,858 ആയി കുറഞ്ഞു.

ഗീതാ മുഖർജിയുടെ മരണത്തെത്തുടർന്ന് 2000 ജൂൺ ആറാം തീയതി നടന്ന പാൻസ്കുര ഉപതെരഞ്ഞെടുപ്പിൽ തൃണമൂൽ കോൺഗ്രസിലെ വിക്രം സർക്കാർ സി.പി.ഐ നേതാവ് ഗുരുദാസ് ദാസ് ഗുപ്തയെ മുട്ടുകുത്തിച്ചു. കോൺഗ്രസ് സ്ഥാനാർഥിയുടെ ജാമ്യസംഖ്യ പൊതു ഖജനാവിലേക്കു മുതൽകൂട്ടായി. തൃണ

**മൂലിനു ജയസാധ്യതയുള്ള സ്ഥലങ്ങളിൽ കോൺഗ്രസ്** പ്രവർത്തകർ വോട്ടുമറിക്കുന്ന പ്രവണത 1999 ലെ തെരഞ്ഞെടുപ്പിലും പ്രകടമായിരുന്നു. കൊൽക്കത്ത നോർത്ത്‌വെസ്റ്റിൽ സുദീപ് ബന്ദോപാധ്യായ ജയിച്ചപ്പോൾ ജാമ്യസംഖ്യ നഷ്ടമായത് സിദ്ധാർഥ ശങ്കർറായിക്കായിരുന്നു.

പാൻസ്കുരക്കു തൊട്ടുമുമ്പ് കോൺഗ്രസിനുമേൽ മമത നിർണായകമായ മറ്റൊരു വിജയം നേടിയിരുന്നു. മാർച്ച് 29 നു നടന്ന രാജ്യസഭാ തെരഞ്ഞെടുപ്പിൽ തൃണമൂൽസ്ഥാനാർഥി ജയന്തോ ഭട്ടാചാര്യ കോൺഗ്രസിലെ ദേവപ്രസാദ് റോയിയെ അട്ടിമറിച്ചു. 69 അംഗ കോൺഗ്രസ് നിയമസഭാ കക്ഷിയിലെ 33 പേർ വോട്ടുമാറ്റി കുത്തി. അട്ടിമറിക്കു ചൂട്ടുപിടിച്ചത് പി.സി.സി തലവൻ സോമൻമിത്ര.

തീവണ്ടിക്കൂലി കൂട്ടാതെയും പെട്രോൾ വില ഉയർത്തുമ്പോൾ രാജിഭീഷണി മുഴക്കിയും മാർക്സിസ്റ്റു പാർട്ടിയെ കഠിനമായി വിമർശിച്ചും മമതാ ബാനർജി പിടിമുറുക്കുന്നത് സഖാക്കൾ കാണുന്നുണ്ടായിരുന്നു. തെരഞ്ഞെടുപ്പടുക്കുമ്പോഴേക്കും തൃണമൂൽ കോൺഗ്രസിലേക്ക് സ്ഥാനമോഹികൾ ഇരച്ചുകയറുകയും സോണിയാ കോൺഗ്രസ് 1996 ൽ തമിഴ്നാട്ടിലെന്നപോലെ തുടച്ചുനീക്കപ്പെടുകയും ചെയ്യും എന്നതും സ്പഷ്ടമായിരുന്നു. നിർണായകമായ ആ ദശാസന്ധിയിൽ സഖാവ് ജ്യോതിബസു സ്ഥാനമൊഴിയാൻ തീരുമാനിച്ചു. പ്രായാധിക്യവും അനാരോഗ്യവും നിമിത്തം അദ്ദേഹം അവശനായിക്കഴിഞ്ഞിരുന്നു. ലോക്സഭയിലെ കക്ഷിനേതാവ് സോമനാഥ് ചാറ്റർജി, ധനകാര്യമന്ത്രി അഷിംഗ് ദാസ് ഗുപ്ത, ഭൂപരിഷ്കരണമന്ത്രി സൂര്യകാന്ത് മിശ്ര എന്നിവരൊക്കെ ഭൈമീകാമുകരായി ഉണ്ടായിരുന്നെങ്കിലും ആഭ്യന്തരമന്ത്രി ബുദ്ധദേവ് ഭട്ടാചാര്യയാണ് ബസുവിൻെറ പിൻഗാമിയായി തെരഞ്ഞെടുക്കപ്പെട്ടത്.

ബസുവിനേക്കാൾ 30 വയസ്സിന് ഇളപ്പമുണ്ട് ഭട്ടാചാര്യക്ക്. ജ്യോതി കായസ്ഥനെങ്കിൽ ബുദ്ധദേവ് ബ്രാഹ്മണൻ. ബംഗാളി സാഹിത്യത്തിൽ ബിരുദാനന്തര ബിരുദധാരി, നാടകകൃത്ത്, ബുദ്ധിജീവി, തികച്ചും ഗൗരവക്കാരൻ, സത്യസന്ധൻ, ലളിതജീവിതത്തിനു പേരുകേട്ട വ്യക്തി, ഏതുനിലക്കും മമതാ ബാനർജിക്കൊത്ത എതിരാളി. പാർട്ടിക്കകത്തെ വിമതരെയൊക്കെ ഒതുക്കി മൂലക്കിരുത്തിയ ഭട്ടാചാര്യ ഘടകകക്ഷികളുമായുള്ള ബന്ധം ദൃഢമാക്കി. 2001 ഏപ്രിൽ ആകുമ്പോഴേക്കും എണ്ണയിട്ടയന്ത്രംപോലെ പ്രവർത്തന സജ്ജമായി ഇടതുമുന്നണി.

മറുഭാഗത്ത് മമതയുടെ തന്ത്രങ്ങൾ പാടെ പാളി. തെഹൽകാ വെളിപ്പെടുത്തലുകളെത്തുടർന്ന് 2001 മാർച്ച് 15 ന് അവർ കേന്ദ്രമന്ത്രിസഭയിൽനിന്നു രാജിവെച്ചു. തൃണമൂൽ കോൺഗ്രസ് ദേശീയ ജനാധിപത്യ സഖ്യം ഉപേക്ഷിച്ചു കോൺഗ്രസുമായി കൂട്ടുചേർന്നു. അതോടെ കോൺഗ്രിൽനിന്ന് ഉണ്ടാകാമായിരുന്ന പ്രവാഹം തടസ്സപ്പെട്ടു. കോൺഗ്രസുകാർ തനതുശൈലിയിൽ തൊഴുത്തിൽക്കുത്ത് നടത്തുകയും ചെയ്തു. ഇടതുപക്ഷത്തെ അപേക്ഷിച്ചു പ്രവർത്തകരും പണവും കുറവായിരുന്നു തൃണമൂൽ കോൺഗ്രസ്-കോൺഗ്രസ് സഖ്യത്തിന്. ഫലം റൈറ്റേഴ്സ് ബിൽഡിംഗിനു മുകളിൽ ആറാംതവണയും ചെങ്കൊടി. 294 അംഗസഭയിൽ ഇടതുമുന്നണിക്ക് 199, തൃണമൂൽ- കോൺഗ്രസ് സഖ്യത്തിന് 86. സി.പി.എമ്മിന് തനിച്ച് 143, തൃണമൂൽ കോൺഗ്രസിന് 60.

കോൺഗ്രസ് സഖ്യം നഷ്ടക്കച്ചവടമാണെന്നു തിരിച്ചറിഞ്ഞ ദീദി ദേശീയ ജനാധിപത്യ സഖ്യത്തിലേക്കു തിരികെപോയി. അപ്പോഴേക്കും റെയിൽവേ വകുപ്പ് നിതീഷ്കുമാർ കൈക്കലാക്കി കഴിഞ്ഞു. ബീഹാറിലെ മുഖ്യമന്ത്രിസ്ഥാനമാണ് നിതീഷിൻെറ സ്വപ്നം. അതിനുവേണ്ടിയാണ് ജനതാദൾ പിളർത്തി സമതാ പാർട്ടിയുണ്ടാക്കിയതും മതേതര രാഷ്ട്രീയം ക്ലച്ചുപിടിക്കാഞ്ഞ് ബി.ജെ.പി സഖ്യത്തിൽ ചേർന്നതും ഗെയ്സാൽ തീവണ്ടിയപകടമുണ്ടായപ്പോൾ മന്ത്രിസ്ഥാനം രാജിവെച്ചതുമൊക്കെ. 2000 ാമാണ്ട് മാർച്ച് മൂന്നാം തീയതി കഷ്ടിച്ചൊരു മന്ത്രിസഭയുണ്ടാക്കിയതുമാണ്. ലാലുപ്രസാദ് യാദവ് അതിലും വേന്ദ്രനായതുകൊണ്ട് ഏഴുദിവസത്തിനകം രാജിവെച്ചു പോകേണ്ടി വന്നു. ഇനി പൂർവ കേന്ദ്ര റെയിൽവേയുണ്ടാക്കി ഒരു കൈകൂടി കളിക്കുക തന്നെ.

റെയിൽവേ വകുപ്പു കിട്ടാതെ കേന്ദ്രമന്ത്രിസഭയിൽ ചേരില്ല, കിഴക്കൻ റെയിൽവേ വിഭജിക്കുന്നപക്ഷം ദേശീയ ജനാധിപത്യ സഖ്യത്തിൽ തുടരില്ല എന്നൊക്കെയുള്ള മമതയുടെ പ്രഖ്യാപനങ്ങൾ തൃണമൂൽ കോൺഗ്രസിനകത്ത് കലാപത്തിനു വഴിമരുന്നിട്ടിരിക്കുന്നു. കിഴക്കൻ റെയിൽവേയും കേന്ദ്രമന്ത്രിസഭാ പ്രവേശവുമായുള്ള ബന്ധം സുദീപ്ബന്ദോപാധ്യായക്കും വിക്രം സർക്കാറിനും പിടികിട്ടുന്നില്ല. ജയന്തോ ഭട്ടാചാര്യയുടെ സ്ഥിതിയും വ്യത്യസ്തമല്ല. ബി.ജെ.പിക്കാർ കേന്ദ്രമന്ത്രിസ്ഥാനം കാട്ടി മോഹിപ്പിക്കുമ്പോൾ പുറംതിരിഞ്ഞുനിൽക്കാൻ യോഗികളൊന്നുമല്ല അവർ. മമതാ ബാനർജിയെപ്പോലെ സർവസംഗ പരിത്യാഗികളല്ല അവരുടെ ഭാര്യമാരും പെൺമക്കളും. അവർക്കു പട്ടുസാരികൾ വേണം, സ്വർണാഭരണങ്ങളും. കോൺഗ്രസിൽനിന്നു വഴക്കിട്ടുപോന്നതു തന്നെ കേന്ദ്രമന്ത്രിയായി രാജ്യത്തെ സേവിക്കാനുള്ള ത്വരകൊണ്ടായിരുന്നല്ലോ?



ബി.ജെ.പിയെ സംബന്ധിച്ചിടത്തോളം ബുദ്ധദേവിനേക്കാൾ വലിയ ശത്രു ലാലു യാദവനാണ്. മമതയേക്കാൾ വിശ്വസിക്കാവുന്ന മിത്രം നിതീഷും. മമതാ ബാനർജി പോയാൽ എവിടംവരെ പോകും? കെട്ടിലമ്മ ചാടിയാൽ കൊട്ടിയമ്പലംവരെ. അധികം തുള്ളിയാൽ കള്ളി വെളിച്ചത്താകും, പാർട്ടി പിളരും. കോൺഗ്രസ് രക്തം സിരകളിലോടുന്ന എം.പിമാരുണ്ടോ അധികാരംകണ്ടാൽ അടങ്ങിയിരിക്കുന്നു?

മമതയുടെ വാക്കുകേട്ടു കേന്ദ്രമന്ത്രിസ്ഥാനം ഉപേക്ഷിച്ച അജിത് പാഞ്ചയുടെ കാര്യമാണ് കഷ്ടാൽ കഷ്ടം. മന്ത്രിസ്ഥാനം ഉള്ളപ്പോൾത്തന്നെ കൊടുങ്ങല്ലൂരമ്പലത്തിലെ ശിവനെപ്പോലെ നിസ്തേജനായിരുന്നു പാഞ്ച. രാജിവെച്ചശേഷമാണ് വേണ്ടായിരുന്നു എന്നു തോന്നിയത്. മമത കോൺഗ്രസിനൊപ്പമായിരുന്നപ്പോഴും പാഞ്ച ബി.ജെ.പിക്കൊപ്പം ഉറച്ചുനിന്നു. തൃണമൂൽ കോൺഗ്രസ് ദേശീയ ജനാധിപത്യസഖ്യത്തിൽ തിരിച്ചുവന്നപ്പോൾ പാഞ്ചയെ തിരിച്ചെടുത്തുമില്ല. മമതയുടെ വിലക്കു വകവെക്കാതെ പാഞ്ച ഉപരാഷ്ട്രപതി തെരഞ്ഞെടുപ്പിൽ വോട്ടു രേഖപ്പെടുത്തുകയും ചെയ്തു. ഇനിയെങ്കിലും കണ്ണുതുറക്കുമോ പ്രധാനമന്ത്രി?

ബി.ജെ.പിയെ സംബന്ധിച്ചിടത്തോളം ബുദ്ധദേവിനേക്കാൾ വലിയ ശത്രു ലാലു യാദവനാണ്. മമതയേക്കാൾ വിശ്വസിക്കാവുന്ന മിത്രം നിതീഷും. മമതാ ബാനർജി പോയാൽ എവിടംവരെ പോകും? കെട്ടിലമ്മ ചാടിയാൽ കൊട്ടിയമ്പലംവരെ. അധികം തുള്ളിയാൽ കള്ളി വെളിച്ചത്താകും, പാർട്ടി പിളരും. കോൺഗ്രസ് രക്തം സിരകളിലോടുന്ന എം.പിമാരുണ്ടോ അധികാരംകണ്ടാൽ അടങ്ങിയിരിക്കുന്നു?

ഏതായാലും ബുദ്ധദേവ് ഭട്ടാചാര്യക്കു സന്തോഷിക്കാം. തൻെറ എതിരാളികളെ ഭിന്നിപ്പിച്ച നിതീഷ്കുമാറിനോട് അദ്ദേഹം നന്ദിയുള്ളവനായിരിക്കും. ●